# പ്രസ്ഥാനഭേദം

ശ്രീമന്മധുസൂദന സരസ്വതീ പ്രണീതമായ
സംസ്കൃതഗ്രന്ഥത്തിന്റെ പരിഭാഷ

മഹോപാദ്ധ്യായൻ ജി.നാരായണപ്പണിക്കർ

ഈ പുണ്യഗ്രന്ഥത്തിന്റെ കർത്താവ് മഹോപാദ്ധ്യായൻ ജി. നാരായണപ്പണിക്കർക്കും ഇതിന്റെ പ്രസാധകരായ കേരള ധർമ്മ ഗ്രന്ഥശാലയ്ക്കും, അതിനു നേതൃത്വം നല്കിയ ശ്രീമത് പരമഹംസ പരിവ്രാജകാചാര്യ മഹാപ്രസാദസ്വാമി, ആത്മാനന്ദഭാരതി സ്വാമി തിരുവടികൾക്കും നന്ദി രേഖപ്പെടുത്തുന്നു.

കേരള ധർമ്മ ഗ്രന്ഥശാല.

കൊട്ടാരക്കര, സദാനന്ദപുരം,

അവധൂതാശ്രമാദ്ധ്യക്ഷർ.
ശ്രീമത് പരമഹംസ പരിവ്രാജകാചാര്യ

മഹാപ്രസാദസ്വാമി,
ആത്മാനന്ദഭാരതി തിരുവടികളുടെ

നേതൃത്വത്തിൽ
പ്രസാധനം ചെയ്യപ്പെടുന്നതു്.

---

കുസുമം 4.

# പ്രസ്ഥാനഭേദം.

ഹിന്ദുക്കളുടെ പ്രാമാണികഗ്രന്ഥങ്ങളെക്കുറിച്ചുള്ള
ഒരു ലഘുവിവരണം.

---

ശ്രീമന്മധുസൂദന സരസ്വതീപ്രണീതമായ
സംസ്കൃതഗ്രന്ഥത്തിന്റെ പരിഭാഷ.

---

അനുവാദകൻ:
മഹോപാദ്ധ്യായൻ, ജി. നാരായണപ്പണിക്കർ.

വില 10 രൂപ.

Re-Print 500 Copies

2003

കേരള ധർമ്മ ഗ്രന്ഥശാല.

കൊട്ടാരക്കര, സദാനന്ദപുരം,

അവധൂതാശ്രമാദ്ധ്യക്ഷർ.
ശ്രീമത് പരമഹംസ പരിവ്രാജകാചാര്യ

മഹാപ്രസാദസ്വാമി,
ആത്മാനന്ദഭാരതി തിരുവടികളുടെ

നേതൃത്വത്തിൽ

പ്രസാധനം ചെയ്യപ്പെടുന്നതു്.

---

കുസുമം 4.

# പ്രസ്ഥാനഭേദം.

ഹിന്ദുക്കളുടെ പ്രാമാണികഗ്രന്ഥങ്ങളെക്കുറിച്ചുള്ള
ഒരു ലഘുവിവരണം.

---

ശ്രീമന്മധുസൂദന സരസ്വതീപ്രണീതമായ
സംസ്കൃതഗ്രന്ഥത്തിന്റെ പരിഭാഷ.

---

അനുവാദകൻ:

മഹോപാദ്ധ്യായൻ, ജി, നാരായണപ്പണിക്കർ.

# പ്രസ്ഥാനഭേദം

## 1. പ്രസ്ഥാനങ്ങൾ ഏതെല്ലാം?

ശാസ്ത്രങ്ങളുടെ എല്ലാം പരമതാത്പര്യഭൂതമായ വസ്തു ഒന്നുതന്നെ. എല്ലാം ഭഗവത്പരങ്ങളാകുന്നു. ചിലതു് സാക്ഷാത്തായിട്ടു് ഈ പരമലക്ഷ്യഭൂതമായ ഭഗവാനെ പ്രതിപാദിക്കുന്നു. മററുചിലതാകട്ടെ, പരമ്പരയാ പ്രതിപാദിക്കുന്നു. ഇപ്രകാരമുള്ള ശാസ്ത്രങ്ങൾ പരസ്പരവിരുദ്ധങ്ങളല്ല; അവയ്ക്കു് സുദൃഢമായ ഒരു സംബന്ധമാണുള്ളതു്. അതുകൊണ്ടു് ചുരുക്കത്തിൽ അവയുടെ പ്രസ്ഥാനഭേദങ്ങൾ ഏതെല്ലാമെന്നു പറയാം.

ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവവേദം ഇങ്ങനെ നാലാണു് വേദങ്ങൾ. ശിക്ഷ, വ്യാകരണം, നിരുക്തം, ഛന്ദസ്സു്, ജ്യോതിഷം, കല്പം, ഇങ്ങനെ വേദാംഗങ്ങൾ ആറു്. പുരാണങ്ങൾ, ന്യായശാസ്ത്രം, മീമാംസാശാസ്ത്രം, ധർമ്മശാസ്ത്രം, ഇവ നാലും ഉപാംഗങ്ങളാകുന്നു. ഉപപുരാണങ്ങൾ പുരാണമെന്ന വിഭാഗത്തിലും, വൈശേഷികശാസ്ത്രം ന്യായശാസ്ത്രത്തിലും, വേദാന്തം മീമാംസയിലും, രാമായണം, ഭാരതം,

സാങ്ഖ്യപാതഞ്ജലപാശുപതവൈഷ്ണവാദി തന്ത്രങ്ങൾ മുതലായവ ധർമ്മശാസ്ത്രം എന്ന പിരിവിലും ഉൾപ്പെടുന്നു. ഇപ്രകാരം ആകെ 'വിദ്യകൾ' പതിനാലാണ്. യാജ്ഞവല്ക്യൻ പറയുന്നു:—

"പുരാണന്യായമീമാംസാ—
ധർമ്മശാസ്ത്രാങ്ഗമിശ്രിതാഃ
വേദാഃ സ്ഥാനാനി വിദ്യാനാം
ധർമ്മസ്യ ച ചതുർദ്ദശ:"

[പുരാണം, ന്യായശാസ്ത്രം, മീമാംസാശാസ്ത്രം, ധർമ്മശാസ്ത്രം, ശിക്ഷാദിഷഡങ്ഗങ്ങൾ, ചതുർവേദങ്ങൾ ഇവ പതിനാലുമാണ് വിദ്യകളുടേയും ധർമ്മത്തിന്റേയും അധിഷ്ഠാനങ്ങൾ ]

ആയുർവേദം, ധനുർവേദം, ഗാന്ധർവ്വവേദം, അർത്ഥശാസ്ത്രം ഇവ നാലും ഉപവേദങ്ങൾ എന്നു പറയപ്പെടുന്നു. ഇവയെ പൃഥക്കായി ഗണിച്ചുകൊണ്ട് പതിനെട്ടു വിദ്യകൾ എന്നും വ്യവഹരിക്കാറുണ്ട്. ഇത്രയുമാണ് ആസ്തികന്മാരുടെ പ്രസ്ഥാനങ്ങൾ (പ്രാമാണികതന്ത്രങ്ങൾ.) മററുള്ള ഏകദേശവിഷയകങ്ങളായ പ്രസ്ഥാനങ്ങളെല്ലാം ഇവയിൽത്തന്നെ അന്തർഭവിക്കുന്നതിനാൽ അവയെ പ്രത്യേകം വേറിട്ടുഗണിച്ചിട്ടാവശ്യമില്ല.

ഇതു് ഒരു പട്ടികകൊണ്ടുകൂടി സംഗ്രഹിച്ചു കാണിക്കാം:—

I. വേദം:— 1. ഋഗ്വേദം, 2. യജുർവേദം, 3. സാമവേദം, അഥർവവേദം.

II. വേദാംഗം:— 1. ശിക്ഷ, 2. വ്യാകരണം, 3. (a) നിരുക്തം, (b) നിഘണ്ടു, 4. ഛന്ദസ്സ് 5. ജ്യൗതിഷം, 6. കല്പം.

III ഉപാംഗങ്ങൾ:— 1. (a) പുരാണങ്ങൾ, (b) ഉപപുരാണങ്ങൾ, 2 (a) ന്യായശാസ്ത്രം, (b) വൈശേഷികശാസ്ത്രം, 3. മീമാംസാശാസ്ത്രം. (a) പൂർവമീമാംസ, b) ഉത്തരമീമാംസ, 4. ധർമ്മശാസ്ത്രം, (a) മന്വാദിസ്മൃതികൾ, (b) സാംഖ്യശാസ്ത്രം, (c) യോഗശാസ്ത്രം, (d) പാശുപതം, (e) പാഞ്ചരാത്രം.

IV. ഉപവേദങ്ങൾ:— 1. ആയുർവേദം, 2. ധനുർവേദം, 3. ഗാന്ധർവവേദം, 4. അർത്ഥശാസ്ത്രം.

ഇങ്ങനെ നാലു പ്രധാന ശാഖകളും, 18 അവാന്തരശാഖകളും, അവയുടെ ഉപശാഖകളുമായി പ്രസ്ഥാനങ്ങൾ പിരിയുന്നു.

ഇവിടെ ഒരു പൂർവപക്ഷം വരാം. ആസ്തികന്മാരുടെ പ്രസ്ഥാനങ്ങളെമാത്രം പറഞ്ഞതുകൊണ്ട് പ്രക്രമിച്ച വിഷയം പൂർണ്ണമാവുന്നതല്ലല്ലോ. പ്രസ്ഥാനഭേദങ്ങൾ എല്ലാം കാണിക്കാമെന്നാണ് ഗ്രന്ഥാരംഭത്തിൽ പ്രതിജ്ഞചെയ്തിട്ടുള്ളത്. ആസ്തികന്മാരുടെ പ്രസ്ഥാനങ്ങൾമാത്രം പറയാമെന്നല്ല. എന്നാൽ ആസ്തികന്മാർക്ക് പ്രസ്ഥാനങ്ങളെ ബാഹുല്യത്തുകൊണ്ട് അവയെ പറയാത്തതാണെന്ന വിചാരിക്കാൻ തരമില്ല. നാസ്തികന്മാർക്കും പല പ്രസ്ഥാന

ങ്ങളുമുണ്ട്. മാധ്യമികന്മാർ എന്ന ബൗദ്ധൈകദേശികൾ ശൂന്യവാദം എന്ന പ്രസ്ഥാനത്തെ അവലംബിച്ചിരിക്കുന്നു. യോഗാചാര്യന്മാരുടെ പ്രസ്ഥാനമാണ് ക്ഷണികവിജ്ഞാനവാദം. ക്ഷണികവിജ്ഞാനത്തിൽനിന്നും അനുമിക്കാൻ കഴിയുന്നതിനാൽ ബാഹ്യാർത്ഥങ്ങളുടെ ആനുമാനികക്ഷണികത്വം വാദിക്കുന്ന സൗത്രാന്തികപ്രസ്ഥാനവും പ്രസിദ്ധമാണ്. വൈഭാഷികന്മാർ ബാഹ്യാർത്ഥങ്ങളുടെ ക്ഷണികത്വം പ്രത്യക്ഷസലക്ഷണമാണെന്നു വാദിക്കുന്നു. ഇങ്ങനെ ബൗദ്ധന്മാർക്കുതന്നെ നാലു പ്രസ്ഥാനങ്ങളുണ്ട്. അതുപോലെ ചാർവാകന്മാരുടെ ദേഹാത്മവാദപ്രസ്ഥാനവും, ദേഹത്തിൽനിന്നു ഭിന്നമായ ദേഹപരിമാണം ആത്മാവാണെന്നു വാദിക്കുന്ന ദിഗംബരന്മാരുടെ പ്രസ്ഥാനവും വക്തവ്യമാണ്. ഇപ്രകാരം ആകെ ആറു പ്രസ്ഥാനങ്ങൾ നാസ്തികന്മാർക്കുണ്ടായിരിക്കെ, അവയെക്കൂടി പ്രസ്താവിക്കാത്തപക്ഷം വിഷയം എങ്ങനെ പൂർണ്ണമാവും? ഇതാണ് പൂർവപക്ഷം.

ശരിതന്നെ; ഈ പ്രസ്ഥാനങ്ങളെല്ലാം ഉള്ളതുതന്നെയാണ്. പക്ഷേ, ഇവിടെ പ്രതിപാദിക്കാനുദ്ദേശിക്കുന്നതു സാക്ഷാത്തായോ പരമ്പരയായോ പുരുഷാർത്ഥത്തിനു സാധകങ്ങളായ പ്രസ്ഥാനങ്ങളെയാകുന്നു. ആദ്യം പറഞ്ഞ 'വേദോപകരണീഭൂതങ്ങളായ പ്രസ്ഥാനങ്ങൾമാത്രമേ പുരുഷാർത്ഥോപകാരകങ്ങളായിരിക്കുന്നുള്ളൂ. മ്ലേച്ഛന്മാർ തുടങ്ങിയുള്ളവരുടെ പ്രസ്ഥാനങ്ങൾപോലെ, വേദബാഹ്യങ്ങളായ ബൗദ്ധാദിപ്രസ്ഥാനങ്ങൾ പരമ്പരയാപോലും പുരുഷാർത്ഥത്തിനു സാധകങ്ങളായിത്തീരുന്നതല്ല.

അതുകൊണ്ടു് അവയെ ഇവിടെ പരിഗണിക്കാതെ ഉപേക്ഷിച്ചതു് ന്യായംതന്നെയാകയാൽ പരിഗണനം ന്യൂനമെന്നഭിപ്രായമെന്നു ശങ്കിക്കേണ്ടതില്ല

## 2. പ്രയോജനഭേദം.

മേൽ വിവരിക്കപ്പെട്ട പ്രസ്ഥാനങ്ങളുടെയെല്ലാം സ്വരൂപം ഭിന്നമാണു്. ഈ സ്വരൂപഭേദത്തിനു കാരണം ഓരോന്നിൻ്റെയും പ്രയോജനങ്ങൾ (അവാന്തരപ്രയോജനങ്ങൾ; പരമപ്രയോജനം ഒന്നുതന്നെ എന്നു് ആദ്യം പറഞ്ഞുവല്ലോ. ഇതു് ഉപരി വിശദമാകും) ഭിന്നങ്ങളാകയാലാകുന്നു. ഈ പ്രയോജനങ്ങൾ ഓരോന്നിനും എന്തെന്താണെന്നു ശാസ്ത്രാദ്ധ്യയനത്തിനു പ്രാരംഭിക്കുന്നവരുടെ ഉപയോഗത്തിലേയ്ക്കായി ചുരുക്കിപ്പറയാം.

I. വേദങ്ങൾ:—

വേദമെന്നാൽ ധർമ്മത്തെയോ, ബ്രഹ്മത്തെയോ, പ്രതിപാദിക്കുന്നതും, പുരുഷനാൽ നിർമ്മിക്കപ്പെടാത്തതുമായ വാക്യമെന്നർത്ഥം. ഇതു് സ്വതഃപ്രമാണമാകുന്നു. വേദത്തിനു് (A) മന്ത്രമെന്നും (B) ബ്രാഹ്മണമെന്നും രണ്ടു പ്രധാനവിഭാഗമുണ്ടു്.

A. മന്ത്രങ്ങൾ:—

അനുഷ്ഠാനത്തിനു് അപേക്ഷിതമായ ദ്രവ്യത്തെയോ, ദേവതയെയോ പ്രകാശിപ്പിക്കുന്നവയാണു് മന്ത്രങ്ങൾ. ഇവ 1. ഋക്കു്, 2. യജുസ്സു്, 3. സാമം എന്നു മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്നു. 1. ഋക്കുകളെന്നാൽ പാദക്ലിപ്തി

യുള്ള ഗായത്ര്യാദിഛന്ദസ്സുകളിൽ നിബന്ധിക്കപ്പെട്ടിട്ടുള്ള "അഗ്നിമീളേ" എന്നു തുടങ്ങിയ മന്ത്രങ്ങളാകുന്നു. ഇവയിൽ ഗാനം കൂട്ടിച്ചേർക്കുമ്പോഴ് 2. സാമങ്ങൾ എന്നു പറയപ്പെടുന്നു. ഋക്കും സാമവുമല്ലാത്ത മന്ത്രങ്ങളെല്ലാം 3. യജുസ് എന്ന പിരിവിൽപെടും. "അഗ്നീദഗ്നീൻ വിഹര" എന്നു തുടങ്ങിയ നിഗദമന്ത്രങ്ങൾ യജുസ്സിൽതന്നെ അന്തർഭവിക്കുന്നു. ഇത്രയുമാണ് മന്ത്രവിഭാഗത്തെപ്പററി പറയാനുള്ളത്.

B. ബ്രാഹ്മണങ്ങൾ:—

വിധി, അർത്ഥവാദം എന്ന രണ്ടു വിഭാഗത്തിൽപെടാത്ത ഭാഗങ്ങളെ ഒന്നായി ഗണിച്ച് അതു മൂന്നാമതൊരു വകഭേദമായി ഗണിക്കപ്പെടുകയാൽ ബ്രാഹ്മണങ്ങളെ മൂന്നിനമായി തരംതിരിക്കാവുന്നതാണ്. മൂന്നാമത്തെ വിഭാഗത്തിനു് വിധ്യർത്ഥവാദവിലക്ഷണമെന്നു പേരിടാം. അപ്പോൾ 1. വിധിരൂപം, 2 അർത്ഥവാദരൂപം, 3. ഉഭയവിലക്ഷണരൂപം എന്നു ബ്രാഹ്മണം മൂന്നുവിധം.

1. വിധി:—നൈയായികന്മാർ കൃതി എന്നു പറയുന്ന ഭാവനയാണ് വിധിയെന്നു് കുമാരിലമതാനുയായികൾ അറിയപ്പെടുന്നു. പ്രാഭാകരമതത്തിൽ വിധിനിയോഗമാണ്. താർക്കികന്മാർ തുടങ്ങിയുള്ള മററുള്ളവരെല്ലാം വിധിയെന്നാൽ 'ഇഷ്ടസാധനത' എന്നർത്ഥം ഗ്രഹിക്കുന്നു. (വാസ്തവത്തിൽ ഇവരെല്ലാം പറയുന്നതു് ഒന്നുതന്നെയാണെന്നു വാദത്തിൽ താത്പര്യമില്ലാത്തവർ ഗ്രഹിക്കുന്നതുകൊണ്ടു് യാതൊരസാംഗത്യവുമില്ല.)

[ഇവിടെ മൂലഗ്രന്ഥകാരൻ വിധികളുടേയും കർമ്മങ്ങളുടേയും ജാതിവിഭാഗം കാണിച്ചു് ഉദാഹരിക്കുന്നു. മീമാംസാശാസ്ത്രസിദ്ധാന്തങ്ങളായ സിദ്ധാന്തങ്ങളെ അല്പാക്ഷരങ്ങളായ വാക്യങ്ങളിൽ അദ്ദേഹം സംഗ്രഹിച്ചിരിക്കുകയാണു്. മീമാംസകസങ്കേതജടിലമായ ആ വരികളെ അതുപോലെ തർജ്ജമചെയ്താൽ യാതൊന്നും മനസ്സിലാകുന്നതല്ല. മനസ്സിലാകത്തക്ക ഭാഷയിലാക്കണമെങ്കിൽ സുദീർഘമായ വിവരണം വേണം. അതുകൊണ്ടു്, വായനക്കാർ വേദത്തിലുള്ള വിധായകവാക്യങ്ങളെ പല ഗ്രൂപ്പുകളായി ശാസ്ത്രകാരന്മാർ വിഭജിച്ചിട്ടുണ്ടെന്നും, അവയാൽ അനേകം മാതിരി കർമ്മങ്ങൾ വിധിക്കപ്പെട്ടിട്ടുണ്ടെന്നും മാത്രം ഗ്രഹിച്ചുകൊണ്ടാൽ മതി.

2. അർത്ഥവാദം:— അർത്ഥവാദമെന്ന വാക്കിനു്, സ്തുതി എന്നാണർത്ഥം. സ്തുതി എന്നു പറയണമെങ്കിൽ യാഥാർത്ഥ്യസീമയെ ഉല്ലംഘിച്ചിരിക്കണമല്ലോ. എന്നാൽ കേവലം സ്തുതിമാത്രമല്ല അതിനു വിരുദ്ധമായ നിന്ദയേയും അർത്ഥവാദപദംകൊണ്ടു് ഉദ്ദേശിച്ചിട്ടുണ്ടു്. കർമ്മത്തെ വിധിച്ചിട്ടു്, ആ കർമ്മം പ്രശസ്തമാണെന്നു ബോധിപ്പിക്കാനായി പ്രവൃത്തങ്ങളായ വാക്യങ്ങളാണു് അർത്ഥവാദം. അതിനാൽ വിധിശേഷം എന്നുകൂടി അർത്ഥവാദപര്യായമായിട്ടു പറയാറുണ്ടു്. ഇതുപോലെ നിഷിദ്ധകർമ്മങ്ങളുടെ അപ്രാശസ്ത്യത്തേയും അർത്ഥവാദവാക്യങ്ങൾ ബോധിപ്പിക്കുന്നു.

ഈ വാക്യങ്ങൾക്കു് അവയുടെ ശക്യാർത്ഥമെടുത്താൽ യോജിക്കുന്നതല്ല. അതുകൊണ്ടു് താത്പര്യാനുപപത്തി

എന്ന ലക്ഷണാബീജം സിദ്ധിക്കയാൽ, വാക്യങ്ങൾ ലക്ഷണാവൃത്ത്യാ കർമ്മപ്രാശസ്ത്യത്തെയോ, തദപ്രാശസ്ത്യത്തെയോ, ബോധിപ്പിക്കുന്നുവെന്നാണ് സിദ്ധാന്തം. അർത്ഥവാദവാക്യങ്ങൾ എത്രയുണ്ടായിരുന്നാലും വേണ്ടില്ല; എല്ലാററിനുംകൂടി "പ്രാകൃതകർമ്മം പ്രശസ്തമാകുന്നു" എന്നോ "അപ്രശക്തമാകുന്നു" എന്നോ മാത്രം ബോധിപ്പിക്കണമെന്ന താത്പര്യമുള്ളവെന്നർത്ഥം.

ഈ അർത്ഥവാദവാക്യങ്ങൾ a ഗുണവാദം. b അനുവാദം. c. ഭൂതാർത്ഥവാദം എന്ന മൂന്നു വിധത്തിലുണ്ട്.

a. ഗുണവാദം:— ഇവയുടെ ശക്യാർത്ഥം പ്രത്യക്ഷാദികളായ മററു പ്രമാണങ്ങൾക്ക വിരുദ്ധമായിരിക്കുന്നതുകൊണ്ട് അന്വയംതന്നെ ബാധിതമായിരിക്കും. "ആദിത്യോയൂപഃ" എന്നതു് ഉദാഹരണം. യൂപമെന്നാൽ പശുബന്ധനാർത്ഥമുള്ള സ്ഥാണുവെന്നർത്ഥം. ഇതൊരിക്കലും ആദിത്യനാണെന്നു വരികയില്ല. എന്നിരിക്കെ, അങ്ങനെ പറയുന്നതു പ്രത്യക്ഷവിരുദ്ധമാകയാൽ, ഇതിന്റെ വാച്യാർത്ഥം ബാധിതമാകുന്നു (ഇവിടെ ഗൗണീവൃത്തി അംഗീകരിച്ച് അർത്ഥം പറയണം. "സിംഹോ മാണവകഃ" എന്നിടത്തെപ്പോലെ; അനന്തരം പ്രാശസ്ത്യലക്ഷണാജന്യശാബ്ദബോധം; ഇങ്ങനെയാണ് ബോധക്രമം.) "യജമാനഃ പ്രസ്തരഃ" (ആദ്യം അറുത്ത ദർഭമുഷ്ടി യജമാനനാകുന്നു.) എന്നു തുടങ്ങിയ വാക്യങ്ങളെല്ലാം ഗുണവാദത്തിനുദാഹരണങ്ങളാകുന്നു.

b. അനുവാദം:— പ്രത്യക്ഷാദികളായ മററു പ്രമാണങ്ങളെക്കൊണ്ടു് നാം അറിഞ്ഞിട്ടുള്ള ഒരു കാര്യത്തെത്തന്നെ ബോധിപ്പിക്കുന്ന വാക്യം അനുവാദം. സിദ്ധമായതിനെത്തന്നെ പറകയാലാണു് അനുവാദമെന്നു പേരിട്ടു്. "അഗ്നിർഹിമസ്യ ഭേഷജം", "അഗ്നി മഞ്ഞിനു് ഔഷധം (=ശമകം) ആകുന്നു" എന്നു തുടങ്ങിയ വാക്യങ്ങളെല്ലാം ഉദാഹരണങ്ങൾ.

c. ഭൂതാർത്ഥവാദം:— മേൽപറഞ്ഞ രണ്ടുവിധത്തിലുമല്ലാത്ത (പ്രമാണാന്തരവിരുദ്ധമായും, പ്രമാണാന്തരാപ്രാപ്തമായുമിരിക്കുന്ന അർത്ഥത്തെ ബോധിപ്പിക്കുന്ന) സ്താവകവാക്യങ്ങളെല്ലാം ഭൂതാർത്ഥവാദമെന്ന മൂന്നാമത്തെ വിഭാഗത്തിലുൾപ്പെട്ടു. 'ഇന്ദ്രോവൃത്രായ വജ്രമുദയച്ഛത്' എന്ന വാക്യമിതിനുദാഹരണം. അർത്ഥവാദങ്ങൾ എല്ലാംതന്നെ ലാക്ഷണികാർത്ഥപരങ്ങളും, വിധിവാക്യബോധിതമായ കർമ്മത്തിൻെറ പ്രാശസ്ത്യത്തെ ബോധിപ്പിക്കുന്നവയുമാകുന്നു. മൂന്നാമത്തു പറഞ്ഞ ഭൂതാർത്ഥവാദത്തിനുമാത്രം വിശേഷമുണ്ടു്. ഗുണവാദത്തിനും, അനുവാദത്തിനും വാച്യാർത്ഥത്തിൽ പ്രാമാണ്യമേ ഇല്ല. മറെറാരു പ്രമാണത്താലും അറിയപ്പെടാത്തതും, അബാധിതവുമായ അർത്ഥത്തെ ബോധിപ്പിച്ചെങ്കിലേ പ്രാമാണ്യം സിദ്ധിക്കയുള്ളു. ഈ പ്രാമാണ്യം ആദ്യം പറഞ്ഞ രണ്ടുതരം അർത്ഥവാദങ്ങൾക്കും സംഭവിക്കുന്നതല്ലെന്നു് അവയുടെ ലക്ഷണംകൊണ്ടുതന്നെ സ്പഷ്ടമാണല്ലോ. എന്നാൽ ഭൂതാർത്ഥവാദത്തിനു് ഇതു് അവിരുദ്ധമല്ല. വാച്യാർത്ഥത്തിലല്ല പരമതാത്പര്യമെങ്കിലും, ആ വാച്യാർത്ഥത്തിനും ഔത്സർഗ്ഗിക

മായ പ്രാമാണ്യം ഭൂതാർത്ഥവാദങ്ങളിലുണ്ട്. ഇത്രയുമാണ് അർത്ഥവാദങ്ങളുടെ വിഭാഗങ്ങൾ.

3. ഉഭയവിലക്ഷണം:— വിധി, അർത്ഥവാദം എന്നു മേൽവിവരിച്ച രണ്ടു വിഭാഗങ്ങളിലുംപെടാത്ത വേദാന്തവാക്യങ്ങളെല്ലാംകൂടി ബ്രാഹ്മണം എന്ന വേദവിഭാഗത്തിൽപ്പെട്ടതാവുന്നതാകുന്നു. വേദാന്തവാക്യങ്ങൾ മററു പ്രമാണങ്ങളാൽ അജ്ഞാതമായിരിക്കുന്ന അർത്ഥത്തെ അറിയിക്കുന്നതുകൊണ്ടും വിധിസാദൃശ്യം വഹിക്കുന്നുണ്ടെങ്കിലും, മററു വിധികളെല്ലാംതന്നെ അനുഷ്ഠാനോപയോഗികളായതുകൊണ്ടും ഈ വാക്യങ്ങളാകട്ടെ; അനുഷ്ഠാനത്തിന് ഉപയോഗികളല്ലായ്കയാലും, ഇവ സാധാരണ വിധികളിൽനിന്ന് വിലക്ഷണങ്ങളാകുന്നു. അർത്ഥവാദങ്ങളെല്ലാം വിധിശേഷങ്ങളാകയാലും, ഇവ ഒന്നിന്റെയും ശേഷഭൂതങ്ങളല്ലാത്തതുകൊണ്ടും, അർത്ഥവാദങ്ങളുടെ കൂട്ടത്തിലും വേദാന്തവാക്യങ്ങളെ ഉൾപ്പെടുത്താവുന്നതല്ല. സ്വാർത്ഥഭൂതമായ ബ്രഹ്മത്തിൽ താത്പര്യവും വേദാന്തവാക്യങ്ങൾക്കുണ്ട്. അർത്ഥവാദവാക്യങ്ങൾക്കാകട്ടെ, സ്വാർത്ഥത്തിൽ താത്പര്യമുണ്ടായിരിക്കുകയില്ലെന്നു മേൽ പറഞ്ഞതല്ലോ. സ്വാർത്ഥത്തിൽ താത്പര്യമുണ്ടോ ഇല്ലയോ എന്നു പരീക്ഷിക്കേണ്ടതു്, ഉപക്രമം, ഉപസംഹാരം, അഭ്യാസം, അപൂർവത, ഫലം, അർത്ഥവാദം ഉപപത്തി എന്നീ ആറു പ്രമാണങ്ങളെ ആസ്പദമാക്കിയിട്ടാകുന്നു ഇവയെക്കൊണ്ടു നോക്കിയാൽ, വേദാന്തവാക്യങ്ങൾക്ക് സ്വാർത്ഥഭൂതമായ ബ്രഹ്മത്തിൽ താൽപര്യമുണ്ടെന്നു കാണാം. മററു വിധികളെല്ലാം അന്തഃകരണശുദ്ധ്യർത്ഥം അനുഷ്ഠേയങ്ങളാകയാൽ അവയെല്ലാം

വേദാന്തവാക്യശേഷങ്ങളാകുന്നതല്ലാതെ, വേദാന്തവാക്യങ്ങൾ അവയുടെ ശേഷഭൂതങ്ങളാകുന്നതല്ല. അതിനാൽ വേദാന്തവാക്യങ്ങൾ വിധ്യർത്ഥവാദവിലക്ഷണങ്ങളാകുന്നു. പ്രമാണാന്തരംകൊണ്ട് അറിയാത്ത അർത്ഥത്തെ അറിയിക്കുകയാൽ വിധിയെന്നും വിധിപദം (ലിങാദികൾ) ഇല്ലാത്ത പ്രമാണവാക്യമായതുകൊണ്ടു ഭൂതാർത്ഥവാദമെന്നും ചിലെടുത്തു വേദാന്തവാക്യങ്ങളെ വ്യവഹരിക്കുന്നുണ്ടെങ്കിലും പ്രസിദ്ധ വിധ്യർത്ഥവാദങ്ങളിൽനിന്നും അവ വിലക്ഷണങ്ങളും, പൃഥഗ്ഗുണനിയങ്ങളുമാണെന്നു കാണേണ്ടു. ഇപ്രകാരമാണ് മൂന്നുവിധത്തിൽ ബ്രാഹ്മണങ്ങളുടെ വിഭാഗം, കർമ്മകാണ്ഡമെന്നും ബ്രഹ്മകാണ്ഡമെന്നുംകൂടി വിഭജിക്കപ്പെട്ടിട്ടുള്ള ഈ വേദമാണ് ധർമ്മാർത്ഥകാമമോക്ഷങ്ങളുടെ നിദാനം.

I. A. യിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ള) ഋക്ക്, യജുസ്സ്, സാമം എന്ന മന്ത്രവിഭാഗം യാജ്ഞികപ്രയോഗാനുസാരേണ കല്പിതമാണ്. ഹോതാ, അധ്വര്യു, ഉദ്ഗാതാ എന്ന മൂന്നുവിധം ഋത്വിക്കുകളിൽ ഹോതൃപ്രയോഗത്തിനുള്ളത് ഋഗ്വേദവും, അധ്വര്യുവിന്റെ പ്രയോഗത്തിനുള്ളത് യജുസ്സും, ഉദ്ഗാതൃപ്രയോഗത്തിനുള്ളതു സാമവുമാകുന്നു. ബ്രഹ്മാ എന്ന നാലാമത്തെ ഋത്വിക്ക് കർമ്മങ്ങളിലനുഷ്ഠിക്കേണ്ട ഭാഗം ഋഗാദികളിൽത്തന്നെ അന്തർഭൂതമാകുന്നു. ഓരോന്നിലുമുള്ള പ്രത്യേകഭാഗങ്ങളെ അനുഷ്ഠിക്കയാണ് ബ്രഹ്മാവെന്ന ഋത്വിക്കിന്റെ ധർമ്മം. അതിനാലാണ് ബ്രഹ്മാവ് ത്രിവേദിയായിരിക്കണമെന്നു നി

യമമുള്ളതു് യജമാനം എന്ന പേരുള്ള യജമാനനനുഷ്ഠിക്കേണ്ട ഭാഗങ്ങളുമുണ്ടു്. അവയും മേൽപറഞ്ഞ വിഭാഗത്തിൽത്തന്നെ ഉൾപ്പെടുന്നു.

i. A. 4. അഥർവവേദം:— ഇതിനു കർമ്മങ്ങളിൽ വിനിയോഗമില്ല. ശാന്തികർമ്മങ്ങൾ, പൗഷ്ടികകർമ്മങ്ങൾ ആഭിചാരകർമ്മങ്ങൾ മുതലായവയെ അഥർവവേദം പ്രതിപാദിക്കുന്നു. ഇതുകൊണ്ടുതന്നെ യാഗോപയോഗികളായ മറ്റു വേദങ്ങളിൽനിന്നും അഥർവവേദത്തിനുള്ള വൈലക്ഷണ്യവും സിദ്ധമാകുന്നു.

ഓരോ വേദത്തിനും അനേകം ശാഖകളുണ്ടു്. ഇവയെല്ലാം പ്രവചനഭേദത്താൽ ഏർപ്പെട്ടിട്ടുള്ളവയാണു്. സാമവേദംതന്നെ സഹസ്രശാഖമാണെന്നു് പ്രസിദ്ധമാണല്ലോ. പ്രാചീനകാലത്തു് ഈ ശാഖകളെല്ലാം ജീവിച്ചിരുന്നെങ്കിലും, ഇപ്പോൾ ശാഖാഭേദം ഗണ്യമായനിലയിൽ നിലവിലില്ല. കർമ്മകാണ്ഡത്തിലാണു് ഈ വ്യാപാരഭേദങ്ങളെല്ലാമുള്ളതു്. ബ്രഹ്മകാണ്ഡത്തിലാകട്ടെ, എല്ലാ ശാഖകൾക്കും ഏകരൂപതയും ഏകതാല്പര്യകതയുമാണുള്ളതു്.

പ്രയോജനഭേദമെന്ന ഉപാധിയെ ആശ്രയിച്ചു് വേദങ്ങൾക്കേർപ്പെട്ടിട്ടുള്ള വിഭാഗത്തെയാണു് ഇത്രയുംകൊണ്ടു പ്രതിപാദിച്ചതു്. ഇനി അംഗങ്ങളുടെ സ്വരൂപവും വിഭാഗവും പ്രദർശിപ്പിക്കാം.

ii. വേദാംഗങ്ങൾ:—

2. ശിക്ഷ:— വേദാംഗങ്ങളാറും ഇന്നതെല്ലാമാണെന്നു മുമ്പു പറഞ്ഞല്ലോ. അവയിൽ ഒന്നാമത്തേതായ ശിക്ഷയുടെ പ്രയോജനം ഉദാത്തത്വം, അനുദാത്തത്വം,

സ്വരിതത്വം, ഹ്രസ്വത്വം, ദീർഘത്വം, പ്ളുതത്വം, എന്നീ ധർമ്മങ്ങളോടുകൂടിയ സ്വരങ്ങൾ വ്യഞ്ജനങ്ങൾ ഇവ യുൾപ്പെടുന്ന വർണ്ണങ്ങളുടെ ഉച്ചാരണപ്രകാരജ്ഞാനമാകുന്നു. ഉച്ചാരണം ശരിയായില്ലെങ്കിൽ മന്ത്രങ്ങൾ വിഫലങ്ങളോ, വിപരീതഫലങ്ങളോ ആയിത്തീരും.

"മന്ത്രോ ഹീനസ്സ്വരതോ വർണ്ണതോ വാ
മിഥ്യാപ്രയുക്തോ ന തമർത്ഥമാഹ!
സ വാഗ്വജ്രോ യജമാനം ഹിനസ്തി
യഥേന്ദ്രശത്രുഃ സ്വരതോ പരാധാത്!!"

സ്വരത്തിനോ വർണ്ണത്തിനോ ഹാനിഭവിച്ച മന്ത്രം നിഷ്ഫലമായിത്തീരുന്നതല്ലാതെ, ഒരിക്കലും സ്വാർത്ഥക്ഷമമായി ഭവിക്കുന്നതല്ല, ആ വാക്ക് വജ്രായുധമെന്നപോലെ യജമാനയിൽ നിപതിക്കുന്നു. "ഇന്ദ്രശത്രുർവദ്ധസ്വ" എന്നയിടത്ത് "ഇന്ദ്രശത്രുഃ" എന്നുള്ളതിൽ തത്പുരുഷസ്വരം (ഇന്ദ്രസ്യശാതയിതാ) ഉച്ചരിക്കേണ്ടതിനുപകരം ബഹുവ്രീഹിസ്വരം (അന്തോദാത്തം, ഇങ്ങനെ ഉച്ചരിക്കുമ്പോൾ 'ഇന്ദ്രഃ ശാതയിതാ യസ്യ' എന്ന് അർത്ഥമായിപ്പോകുന്നു.) ഉച്ചരിക്കയാൽ വൃത്രാസുരൻ ഇന്ദ്രന്റെ കയ്യാൽ കൊല്ലപ്പെട്ടതായി പ്രസിദ്ധമായ ഐതിഹ്യമുണ്ട്. അതുകൊണ്ട് സ്വരങ്ങളും, വർണ്ണങ്ങളും സ്വരധർമ്മങ്ങളായ ഉദാത്തത്വാദികളും തെററാതെ സൂക്ഷിക്കേണ്ടതാകയാൽ, അതിനെ അനുശാസിക്കുന്ന 'ശിക്ഷ' ഏററവും ഉപയോഗമുള്ളതാകുന്നു. പാണിനി മഹർഷി "അഥ ശിക്ഷാം പ്രവക്ഷ്യാമി" എന്നുതുടങ്ങി അഞ്ചധ്യായങ്ങളിലായി എഴുതിയി

ട്ടുള്ള ശിക്ഷാശാസ്ത്രം സർവവേദസാധാരണമാകുന്നു. ഓരോ ശാഖകൾക്കുമുള്ള പ്രത്യേക ഉച്ചാരണധർമ്മങ്ങളെ വിവരിക്കുന്ന പ്രാതിശാഖ്യങ്ങൾ ശൗനകാദിമുനികളാൽ വിരചിക്കപ്പെട്ടിട്ടുള്ളതും ഈ കൂട്ടത്തിൽപെടുന്നു.

2. വ്യാകരണം:— "അഗ്നയേ സ്വാഹാ" എന്ന മന്ത്രം വായവ്യയാഗത്തിലുപയോഗിക്കുമ്പോൾ "വായവേ സ്വാഹാ" എന്നുച്ചരിക്കണം. ഇങ്ങനെയുള്ള വിനിമയങ്ങൾ യഥായോഗം ചെയ്യുന്നതിന് വ്യാകരണജ്ഞാനം കൂടാതെ സാധ്യമല്ല. വേറെയും അനേകം പ്രയോജനങ്ങൾ വ്യാകരണത്തിനുണ്ട്. ഇവയെല്ലാം മഹാഭാഷ്യം പസ്പശാഹ്നികത്തിൽ വിസ്തരിച്ചു പറയപ്പെട്ടിരിക്കുന്നു. ഇങ്ങനെയുള്ള പ്രയോജനങ്ങളോടുകൂടിയ, രണ്ടാമത്തെ വേദാങ്ഗമായ വ്യാകരണം ശ്രീപരമേശ്വരപ്രസാദത്താൽ പാണിനിമഹർഷിക്കു ലഭിക്കയും, ("നൃത്താവസാനേ നടരാജരാജോ..") അദ്ദേഹം "വൃദ്ധിരാദൈച്" എന്നുതുടങ്ങി, എട്ട് അദ്ധ്യായങ്ങളിലായി ആ ശാസ്ത്രത്തെ സൂത്രരൂപേണ നിബന്ധിക്കയും ചെയ്തിരിക്കുന്നു. സൂത്രങ്ങൾക്കു കാത്യായനമുനി വാർത്തികമെഴുതി സൂത്രവാർത്തികങ്ങൾ രണ്ടിനെയും ആസ്പദമാക്കി ശ്രീപതഞ്ജലിഭഗവാൻ മഹാഭാഷ്യവും നിർമ്മിച്ചു. ഇതാണ് മുനിത്രയോപജ്ഞവും, വേദാങ്ഗവുമായ മാഹേശ്വര വ്യാകരണം, കൗമാരവ്യാകരണം മുതലായി വേറെയും വ്യാകരണങ്ങളുണ്ട്. എന്നാൽ അവയ്ക്കു വേദാങ്ഗത്വമില്ല. കേവലം ലൗകികഭാഷയുടെ (വൈദികഭിന്നമായ സംസ്കൃതഭാഷയുടെ) വ്യുത്പാദകങ്ങളാണ് അവ.

3. നിരുക്തം:— ശിക്ഷകൊണ്ടു ശുദ്ധോച്ചാരണവും, വ്യാകരണംകൊണ്ടു പദസാധുത്വജ്ഞാനവും സിദ്ധിച്ചുകഴിഞ്ഞാൽ, പിന്നീടു് വൈദികമന്ത്രങ്ങളുടെ അർത്ഥജ്ഞാനമാണു വേണ്ടതു്. ഇതിലേയ്ക്കായി ഭഗവാൻ യാസ്കമുനി 'സമാമ്നായഃ സമാമ്നാതഃ സ വ്യാഖ്യാതവ്യഃ', എന്നു പ്രാരംഭിച്ചു്, പതിന്നാലദ്ധ്യായങ്ങളിലായി 'നിരുക്തം' നിർമ്മിച്ചിരിക്കുന്നു. ഈ ഗ്രന്ഥത്തിൽ നാമം, ആഖ്യാതം, ഉപസർഗ്ഗം, നിപാതം എന്നു പദങ്ങളെ നാലിനമായി വിഭജിച്ചിട്ടു്, വൈദികമന്ത്രമാത്രപ്രസിദ്ധങ്ങളായ പദങ്ങളുടെ അർത്ഥങ്ങൾ നിരൂപിച്ചിരിക്കുന്നു. മന്ത്രങ്ങൾ എല്ലാം അനുഷ്ഠാനോപയോഗികളാകുന്നുവെന്നു പറഞ്ഞുവല്ലോ. അനുഷ്ഠേയാർത്ഥം മന്ത്രങ്ങളെക്കൊണ്ടു സ്മരിച്ചിട്ടാണു് അനുഷ്ഠിക്കേണ്ടതു്. അപ്പോൾ മന്ത്രവാക്യാർത്ഥജ്ഞാനമില്ലെങ്കിൽ, അനുഷ്ഠേയാർത്ഥസ്മൃതിയോ, തന്മൂലകമായ അനുഷ്ഠാനമോ ഉണ്ടാകുന്നതല്ല. അതിനാൽ വാക്യാർത്ഥജ്ഞാനം അത്യാവശ്യമാണു്. പദാർത്ഥജ്ഞാനം കൂടാതെ വാക്യാർത്ഥജ്ഞാനം ഉണ്ടാകുന്നതല്ലല്ലോ. അതുകൊണ്ടു് മന്ത്രവാക്യാംഗഭൂതങ്ങളായ പദങ്ങളുടെ അർത്ഥജ്ഞാനത്തിലേയ്ക്കായിട്ടാണു് നിരുക്തം പ്രവൃത്തമായിട്ടുള്ളതു്. കേവലം ലൗകികപദങ്ങളെ വ്യുത്പാദിക്കുന്ന കോശാദികളെക്കൊണ്ടു് ഇതു് സാധ്യമല്ല. 'സൃണ്യേവ ജർഭരീ തുർഫരീ തൂ' എന്നും മറ്റുമുള്ളവയുടെ അർത്ഥം നിരുക്തസഹായമില്ലാതെ ഊഹിക്കാൻ സാധ്യമല്ല. യാസ്കൻ തന്നെ നിഘണ്ടു എന്ന പേരിൽ അഞ്ചദ്ധ്യായങ്ങൾ കൂടി എഴുതിയിട്ടുണ്ടു്. വേദത്തിലുള്ള ദേവതകൾ, ദ്രവ്യങ്ങൾ മുതലായവയുടെ പര്യായങ്ങളാണു് ഇതിലടങ്ങിയിരി

ക്കുന്നതു്. ഇതും നിരുക്തസമാനാർത്ഥകമാകയാൽ നിരുക്താന്തർഭൂതം തന്നെ.

4. ഛന്ദസ്സ് — ഋഗ്മന്ത്രങ്ങൾ വിവിധങ്ങളായ ഛന്ദസ്സുകളിൽ പാദബദ്ധങ്ങളാണെന്നു് പറഞ്ഞുവല്ലോ. ഛന്ദോജ്ഞാനമില്ലാതെ, അദ്ധ്യയനം ചെയ്യുന്നതുകൊണ്ടു് പൂർണ്ണഫലം ലഭിക്കുന്നതല്ല. ചില അനുഷ്ഠാനങ്ങൾക്കു് ഛന്ദോഭേദം അറിയേണ്ടതുമുണ്ടു്. അതിനാൽ ഛന്ദസ്സുകളുടെ ജ്ഞാനം അവശ്യമാകുന്നു. ഇതിലേക്കായിട്ടാകുന്നു "ധീഃ ശ്രീഃ സ്ത്രീഃ" എന്നു തുടങ്ങി എട്ടദ്ധ്യായങ്ങളടങ്ങിയ ഛന്ദോവിവൃതി പിംഗളമുനി നിർമ്മിച്ചിട്ടുള്ളതു്. ഇതിൽ "അലൗകികം" (1) എന്നാരംഭിക്കുന്ന മൂന്നദ്ധ്യായങ്ങളിൽ, ഗായത്രി" ഉഷ്ണിക്, അനുഷ്ടുപ്, ബൃഹതി, പങ്ക്തി, ത്രിഷ്ടുപ്, ജഗതി എന്നീ ഏഴു് ഛന്ദസ്സുകളും, അവയുടെ അവാന്തരഭേദങ്ങളും വിവരിക്കപ്പെട്ടിരിക്കുന്നു. ഇവയെല്ലാം വൈദികഛന്ദസ്സുകളാണു്. "അഥ ലൗകികം" എന്നു തുടങ്ങുന്ന അഞ്ചദ്ധ്യായങ്ങളിൽ പ്രതിപാദിക്കുന്നതു് പുരാണേതിഹാസാദികളിൽ പ്രസിദ്ധങ്ങളായ ലൗകികഛന്ദസ്സുകളാകുന്നു. വേദാംഗമായ ഛന്ദഃശാസ്ത്രത്തിൽ പ്രധാനമായി പ്രതിപാദിക്കാൻ ഉദ്ദേശിച്ചിട്ടുള്ളതു് വൈദികഛന്ദസ്സുകളാണെങ്കിലും, വ്യാ

---

(1) വാണീവിലാസം പ്രസ്സുകാർ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള മൂലഗ്രന്ഥത്തിൽ "താത്രപ്യലൗകികം." എന്നാണു് പ്രഥമവാക്യം ഉദ്ധരിച്ചിരിക്കുന്നതു്. ഇതിൽ 'അത്രാപി' എന്നുള്ളതു് പ്രകൃതഗ്രന്ഥകാരന്റെ വാക്യവും, "അലൗകികം എന്നതുമാത്രം ഛന്ദോഗ്രന്ഥത്തിലെ വാക്യവുമായിരിക്കാനാണു് ഇടയുള്ളതു്. അതുകൊണ്ടു് — 'അത്രാപി, "അലൗകികം" — എന്നതു് തെറ്റി അച്ചടിച്ചുപോയതല്ലേ എന്നു സംശയിക്കുന്നു.

കരണത്തിൽ ലൗകികപദങ്ങളുടെ സാധുത്വത്തെ വിചാരിച്ചിട്ടുള്ളതുപോലെ, പ്രസംഗവശാൽ ലൗകികഛന്ദസ്സുകളെയും നിരൂപണം ചെയ്തിരിക്കുന്നുവെന്നേയുള്ളു.

5. ജ്യോതിഷം:— വൈദികകർമ്മങ്ങൾ അനുഷ്ഠിക്കേണ്ടകാലം അറിയുന്നതിലേയ്ക്കായി, ആദിത്യഭഗവാനാലും, ഗർഗ്ഗാദിമഹർഷിമാരാലും നിർമ്മിക്കപ്പെട്ടിട്ടുള്ളതും, വളരെ പ്രചാരം സിദ്ധിച്ചിട്ടുള്ളതുമായ അഞ്ചാമത്തെ വേദാംഗമാണ് ജ്യോതിഷം.

6 കല്പം:— ഓരോ ശാഖക്കാരും ഭിന്നഭിന്നമായ ക്രമങ്ങളോടുകൂടി അനുഷ്ഠിക്കപ്പെട്ടുവന്ന കർമ്മങ്ങൾക്ക് ഐകരൂപ്യം വരുത്തുന്നതിനും, അനുഷ്ഠാനങ്ങളുടെ ക്രമത്തെ നിയന്ത്രിക്കുന്നതിനും മററുമായിട്ടാണ് കല്പസൂത്രങ്ങൾ ഉണ്ടായിട്ടുള്ളത്. ഇവയും പ്രയോഗഭേദമനുസരിച്ച് ഭിന്നിനമായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഇവയിൽ ഹോതാവിൻെറ (ഋഗ്വേദീയ) പ്രയോഗങ്ങളെ പ്രതിപാദിക്കുന്നവ ആശ്വലായനൻ, ശാംഖായനൻ, മുതലായവരാൽ നിർമ്മിക്കപ്പെട്ടവയാകുന്നു. അധ്വർയ്യുവിൻെറ (യജുർവേദീയ) പ്രയോഗത്തെ പ്രതിപാദിക്കുന്നവ ബൗധായനൻ, ആപസ്തംബൻ, കാത്യായനൻ, മുതലായവരാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്നു. ഔദ്ഗാത്ര (സാമവേദീയ) പ്രയോഗപ്രതിപാദകങ്ങളായ കല്പസൂത്രങ്ങളുടെ നിർമ്മാതാക്കൾ ലാട്യായനൻ, ദ്രാഹ്യായണൻ മുതലായ ഋഷിമാരാണ്.

---

# 3. ഉപാംഗങ്ങൾ

1. പുരാണങ്ങൾ:— ആറു വേദാംഗങ്ങളുടെയും പ്രയോജനം ഇത്രയുംകൊണ്ടു വിശദമായല്ലോ. ഇനി ഉപാംഗങ്ങളുടെ പ്രയോജനമാണു് അറിയേണ്ടതു്. സർഗ്ഗം, പ്രതിസർഗ്ഗം, വംശം, മന്വന്തരം, വംശാനുചരിതം എന്നീ അഞ്ചു ലക്ഷണങ്ങളുള്ള ഗ്രന്ഥങ്ങളാണു് പുരാണങ്ങൾ. ഇവയുടെ എല്ലാം കർത്താവു് ഭഗവാൻ ബാദരായണൻതന്നെ. പുരാണങ്ങൾ ആകെ പതിനെട്ടാണു്. അവ ബ്രാഹ്മം, പാദ്മം, വൈഷ്ണവം, ശൈവം, ഭാഗവതം, നാരദീയം, മാർക്കണ്ഡേയം, ആഗ്നേയം, ഭവിഷ്യം, ബ്രഹ്മവൈവർത്തം, ലൈംഗം, വാരാഹം, സ്കാന്ദം, വാമനം, കൗർമ്മം, മാത്സ്യം, ഗാരുഡം, ബ്രഹ്മാണ്ഡം ഇവയാകുന്നു. ഉപപുരാണങ്ങൾ അനേകമുണ്ടു്:—

"ആദ്യം സനത്കുമാരേണ പ്രോക്തം വേദവിദാംവരാഃ!
ദ്വിതീയം നാരസിംഹാഖ്യം തൃതീയം നാന്ദമേവ ച!!
ചതുർത്ഥം ശിവധർമ്മാഖ്യം ദൗർവാസം പഞ്ചമം വിദുഃ!
ഷഷ്ഠന്തു നാരദീയാഖ്യം കാപിലം സപ്തമം വിദുഃ!
അഷ്ടമം മാനവം പ്രോക്തം തതശ്ചോശനസേരിതം!
തതോ ബ്രഹ്മാണ്ഡ സംജ്ഞന്തു,വാരുണാഖ്യംതതഃപരം!!
തതഃ കാളീപുരാണാഖ്യംവാസിഷ്ഠം മുനിപുംഗവാഃ!
തതോവാസിഷ്ഠലൈംഗാഖ്യംപ്രോക്തംമാഹേശ്വരംപരം!
തതഃ സാംബപുരാണാഖ്യം തതഃ സൗരം മഹാദ്ഭുതം!!
പാരാശരം തതഃപ്രോക്തം മാരീചാഖ്യം തതഃ പരം!
ഭാർഗ്ഗവാഖ്യം തതഃ പ്രോക്തം സർവധർമ്മാർത്ഥസാധകം!!"

രിക്കുന്നു. ഓരോ അദ്ധ്യായങ്ങളിലെയും പ്രതിപാദ്യവിഷയം താഴെക്കാണിക്കാം:—

1. ധർമ്മപ്രമാണം
2. ധർമ്മഭേദാഭേദങ്ങൾ
3. ശേഷശേഷിഭാവം
4. ക്രത്വർത്ഥഭേദത്തെയും, പുരുഷാർത്ഥഭേദത്തെയും ആശ്രയിച്ചുള്ള പ്രയോഗവിശേഷങ്ങൾ.
5. ശ്രുത്യാദിഷട് പ്രമാണങ്ങളെക്കൊണ്ടുള്ള ക്രമഭേദം.
6. അധികാരവിശേഷം.
7. സാമാന്യാതിദേശം.
8. വിശേഷാതിദേശം.
9. ഊഹം.
10. ബാധം.
11. തന്ത്രം.
12. പ്രസംഗം.

(b) ശാരീരകമീമാംസയ്ക്കു് ബ്രഹ്മമീമാംസയെന്നും, ഉത്തരമീമാംസയെന്നുംകൂടി പേരുകളുണ്ടു്. നാലദ്ധ്യായങ്ങളിലടങ്ങിയിരിക്കയാൽ ചതുരദ്ധ്യായി എന്നും വ്യവഹരിച്ചുവരുന്നു. "അഥാതോ ബ്രഹ്മജിജ്ഞാസാ" എന്നു തുടങ്ങി "അനാവൃത്തിഃ ശബ്ദാത്" എന്നവസാനിക്കുന്ന ഈ ഗ്രന്ഥത്തിന്റെ കർത്താവും ബാദരായണമുനി—ശ്രീ വേദവ്യാസൻ—ആകുന്നു. ജീവബ്രഹ്മൈകത്വസാക്ഷാത്കാരമാണ് ഇതിന്റെ പരമപ്രയോജനം. ഓരോ അദ്ധ്യാ

യങ്ങളിലും പ്രതിപാദിച്ചിരിക്കുന്ന സാമാന്യവിഷയങ്ങൾ ഏതെല്ലാമാണെന്നും, അധ്യായപാദങ്ങളിലെ പ്രതിപാദ്യഭൂതങ്ങളായ അവാന്തരവിഷയങ്ങൾ ഏതെന്നും ചുവടെ കാണിക്കാം:—

1. സമന്വയം:— (പ്രത്യഗഭിന്നവും, അദ്വിതീയവും ആയ ബ്രഹ്മത്തിലാണ് സർവവേദാന്തവാക്യങ്ങൾക്കും സാക്ഷാത്തായോ, പരമ്പരയായോ താത്പര്യമെന്ന്.)

    i. സ്പഷ്ടബ്രഹ്മലിംഗകവാക്യവിചാരം.

    ii. ഉപാസ്യബ്രഹ്മവിഷയകങ്ങളായ അസ്പഷ്ടബ്രഹ്മലിംഗകവാക്യവിചാരം.

    iii. ജ്ഞേയബ്രഹ്മവിഷയകങ്ങളായ അസ്പഷ്ടബ്രഹ്മലിംഗകവാക്യവിചാരം.

    iv. അവ്യക്തങ്ങളായ അജാദിപദങ്ങളുടെ വിചാരം.

2. അവിരോധം:— (പൂർവാധ്യായംകൊണ്ട് സർവവേദാന്തവാക്യങ്ങളും ബ്രഹ്മതാത്പര്യകങ്ങളാണെന്നു സ്ഥാപിച്ച സിദ്ധാന്തത്തിന്മേൽ വരാവുന്ന സ്മൃതിതർക്കാദിശങ്കകളുടെ പരിഹാരം.)

    i. സാംഖ്യാദിസ്മൃതിവിരോധശങ്കാപരിഹാരം.

    ii. സാംഖ്യാദിമതദോഷാവിഷ്കരണം.

    iii. മഹാഭൂതസൃഷ്ട്യാദിശ്രുതികളുടേയും, ജീവവിഷയകശ്രുതികളുടേയും, പരസ്പരവിരോധശങ്കാപരിഹാരം.

    iv. ഇന്ദ്രിയവിഷയകശ്രുതിവിരോധശങ്കാപരിഹാരം.

3. സാധനനിരൂപണം:—

    i. ജീവഗമനാഗമനനിരൂപണദ്വാരാ വൈരാഗ്യനിരൂപണം.

ii. ത്വംപദതത്പദാർത്ഥവിചാരം.

iii. പരാപരബ്രഹ്മവിദ്യാസാധനങ്ങൾ:—

(a) ആശ്രമയജ്ഞാദി ബഹിരംഗസാധനങ്ങൾ.

(b) ശമദമാദ്യന്തരംഗസാധനങ്ങൾ.

(c) ശ്രവണനിദിധ്യാസനാദികൾ.

4. സഗുണനിർഗ്ഗുണ വിദ്യാഫലനിരൂപണം:—

i. ശ്രവണാദ്യഭ്യാസംകൊണ്ട് നിർഗ്ഗുണബ്രഹ്മസാക്ഷാത്കാരം സിദ്ധിച്ചവന് പാപപുണ്യസംഗം വരുന്നില്ലെന്നുള്ള ജീവന്മുക്തി നിരൂപണം.

ii. മരണകാലത്ത് ശരീരത്തിൽനിന്നുള്ള ഉത്ക്രമണപ്രകാരം.

iii. സഗുണബ്രഹ്മജ്ഞാനി മൃതനായാൽ ഉത്തരമാർഗ്ഗം പ്രാപിക്കുന്നുവെന്ന്.

iv. നിർഗ്ഗുണബ്രഹ്മജ്ഞന്റെ വിദേഹകൈവല്യം സഗുണബ്രഹ്മജ്ഞാനിയുടെ ബ്രഹ്മലോകസ്ഥിതി.

ഈ ശാരീരികമീമാംസാശാസ്ത്രമാണ് സർവപ്രധാനം. മററു ശാസ്ത്രങ്ങളെല്ലാം ഇതിന്റെ അംഗങ്ങളാകുന്നു. മുമുക്ഷുക്കൾ അംഗിഭൂതമായ ഈ ശാസ്ത്രം ശ്രീമച്ഛങ്കരഭഗവത്പാദദർശിതമായ മാർഗ്ഗത്തിലൂടെ അറിയേണ്ടതാണെന്നുള്ള രഹസ്യവും ഇവിടെ പറഞ്ഞുകൊള്ളുന്നു.

4. ധർമ്മശാസ്ത്രങ്ങൾ:— മനു, യാജ്ഞവല്ക്യൻ, വിഷ്ണു, യമൻ, സംവർത്തൻ, ശാതാതപൻ, പരാശരൻ, ഗൗതമൻ, ശംഖൻ, ലിഖിതൻ, ഹാരീതൻ, ആപസ്തംബൻ, ഉശനസ്സ്, വ്യാസൻ, കാത്യായനൻ, ബൃഹസ്പ

ത്രി, ദക്ഷൻ, നാരദൻ, പൈഠീനസി എന്നതുടങ്ങിയവരാൽ വിരചിതങ്ങളായും ധർമ്മശാസ്ത്രങ്ങൾ വർണ്ണാശ്രമധർമ്മങ്ങളെ പ്രതിപാദിക്കുന്നു. വ്യാസകൃതമായ ഭാരതവും, വാല്മീകിയാൽ നിർമ്മിതമായ രാമായണവും ഇതിഹാസങ്ങൾ എന്നു പറയപ്പെടുന്നു. ഇവയും ധർമ്മശാസ്ത്രത്തിൽതന്നെ അന്തർഭവം. സാംഖ്യാദിതന്ത്രങ്ങൾ ഈ വിഭാഗത്തിൽതന്നെ ഉൾപ്പെടുത്തപ്പെടാവുന്നവയാണെങ്കിലും, പൃഥക്കായി നിർദ്ദേശിക്കപ്പെട്ടിരിക്കയാൽ അവയെ പ്രത്യേകം വിവരിക്കേണ്ടിയിരിക്കുന്നു.

## 4. ഉപവേദങ്ങൾ.

1. ആയുർവേദം — ഇതിനു സ്ഥാനങ്ങൾ എന്നു പേരുള്ള എട്ടു പ്രകരണങ്ങളുണ്ട്. അവ സൂത്രം, ശാരീരം, ഐന്ദ്രിയം, ചികിത്സാ, നിദാനം, വിമാനം, വികല്പം, സിദ്ധി എന്നിവയാകുന്നു. ബ്രഹ്മാവ്, പ്രജാപതി, അശ്വിനീദേവന്മാർ ധന്വന്തരി, ഇന്ദ്രൻ, ഭരദ്വാജൻ, ആത്രേയൻ, അഗ്നിവേശ്യൻ എന്ന പരമ്പരവഴിക്കു കിട്ടിയ ഉപദേശത്തെ ചരകൻ സംക്ഷേപിച്ച് ഗ്രന്ഥരൂപേണ നിബന്ധിച്ചു. സുശ്രുതനും അഞ്ചു സ്ഥാനങ്ങളുടങ്ങിയ സ്വീയഗ്രന്ഥം നിർമ്മിച്ചു. ഇവയുടെ പ്രപഞ്ചനമാണ് വാഗ്ഭടാദികൾ ചെയ്തിട്ടുള്ളത്. കാമശാസ്ത്രവും ആയുർവേദാന്തർഗ്ഗതംതന്നെ. അതുകൊണ്ടാണ് കാമശാസ്ത്രീയമായ വാജീകരണത്തെ സ്വഗ്രന്ഥത്തിൽ സുശ്രുതൻ പ്രസ്താവിച്ചിരിക്കുന്നത്. വാത്സ്യായനൻ അഞ്ചദ്ധ്യായങ്ങളുടങ്ങിയ കാമശാസ്ത്രം എഴുതിയിരിക്കുന്നു. ശാസ്ത്രംതന്നെ തെളിയിച്ചുള്ള വഴിക്കായാലും വിഷയങ്ങ

ളുടെ ഉപയോഗം ഒടുവിൽ ദുഃഖത്തിലാണവസാനിക്കുന്ന തെന്നു ബോദ്ധ്യമാക്കി, വിഷയങ്ങളിൽ വൈരാഗ്യം ജനിപ്പിക്കയാണ് കാമശാസ്ത്രത്തിന്റെ പ്രയോജനം. ആയുർവേദത്തിൽനിന്നു കാമശാസ്ത്രമൊഴിച്ചാൽ ശേഷിക്കുന്ന ഭാഗമായ ചികിത്സാശാസ്ത്രത്തിന്റെ പ്രയോജനം രോഗങ്ങളെയും, തത്കാരണങ്ങളെയും ആരോഗ്യത്തെയും, ആരോഗ്യകാരണങ്ങളെയുംപററിയുള്ള അറിവാകുന്നു.

2 ധനുർവ്വേദം:— ഇതിന്റെ പ്രകാശയിതാവ് വിശ്വാമിത്രനാണ്. യഥാക്രമം ദീക്ഷാപാദം, സംഗ്രഹപാദം, സിദ്ധിപാദം, പ്രയോഗപാദം ഇങ്ങനെ നാലു പാദങ്ങൾ ഇതിലടങ്ങിയിരിക്കുന്നു. ആദ്യത്തെ പാദത്തിൽ ധനുർല്ലക്ഷണവും അധികാരിനിരൂപണവുമാണ് വിഷയം. ധനുശ്ശബ്ദത്തിന് വില്ലെന്നാണർത്ഥമെങ്കിലും ഇവിടെ നാലുവിധത്തിലുള്ള ആയുധങ്ങളെയും ഗ്രഹിക്കുന്നു. മുക്തം, അമുക്തം, മുക്താമുക്തം, മന്ത്രമുക്തം എന്നിങ്ങനെയാണ് നാലുവിധങ്ങൾ. ചക്രം, ഖഡ്ഗം, ചുരുളി, ശരം ഇവ യഥാക്രമം ഉദാഹരണങ്ങൾ. മുക്തങ്ങൾ അസ്ത്രമെന്നും അമുക്തങ്ങൾ ശസ്ത്രമെന്നും പറയപ്പെടുന്നു. നാലുതരം ആയുധങ്ങൾക്കും അധിഷ്ഠാനദേവതകളും മന്ത്രങ്ങളും പ്രത്യേകമുണ്ട്. ഇവയ്ക്ക് അധികാരികൾ ക്ഷത്രിയകുമാരന്മാർ, തദനുയായികൾ മുതലായവരാണെന്നും, അവർ പദാതി, രഥാരൂഢ, ഗജാരൂഢ, തുരഗാരൂഢരെന്ന നാലുപ്രകാരത്തിലുണ്ടെന്നും മററും പ്രഥമപാദത്തിൽ പ്രതിപാദിച്ചിരിക്കുന്നു. കൂടാതെ ദീക്ഷ, അഭിഷേ

ം, ഗമനം, മങ്ഗലകരണം മുതലായവയുമെല്ലാം ഈ ദത്തിലെ പ്രതിപാദ്യവിഷയങ്ങളാകുന്നു. രണ്ടാംപാദത്തിൽ ഓരോ ശാസ്ത്രവിശേഷങ്ങളുടേയും, ആചാര്യന്മാരും ലക്ഷണവും, ഓരോന്നും സ്വീകരിക്കേണ്ട പ്രകാരവും പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഗുരുപരമ്പരയാ സിദ്ധിച്ച ശസ്ത്രവിശേഷങ്ങളെ അഭ്യസിക്കേണ്ടപ്രകാരവും, ശസ്ത്രദേവതാസാധനവും, മൂന്നാംപാദത്തിൽ വിസ്തരിച്ചിരിക്കുന്നു. നാലിലെ പ്രതിപാദ്യവിഷയം, മൂന്നാംപാദത്തിൽ പ്രതിപാദിച്ചപ്രകാരം സിദ്ധിവരുത്തിയ ശസ്ത്രശസ്ത്രങ്ങളെ പ്രയോഗിക്കേണ്ടതെങ്ങനെ എന്നുള്ളതാണു്. ക്ഷത്രിയധർമ്മങ്ങളായ യുദ്ധം, ദണ്ഡ്യന്മാർക്കു ദണ്ഡനം, ചോരന്മാർ, ദുഷ്ടന്മാർ മുതലായവരിൽനിന്നും സത്പ്രജകളെ രക്ഷിക്കുക എന്നിവയാണു് ധനുർവേദത്തിന്റെ പ്രയോജനം. ധനുർവേദം പ്രകാശിപ്പിച്ചിട്ടുള്ളതു് വിശ്വാമിത്രനാണെങ്കിലും, ഇതും ബ്രഹ്മാവു്, പ്രജാപതി തുടങ്ങിയ ക്രമത്തിനു് ഉപദേശപരമ്പരയാ സമാഗതമാകുന്നു.

3. ഗാന്ധർവ്വവേദം:—ഈ ശാസ്ത്രത്തിന്റെ നിർമ്മാതാവു് ഭരതമുനിയാകുന്നു. ഗീതം, വാദ്യം, നൃത്തം എന്നിവയുടങ്ങിയ ഇതിലെ പ്രതിപാദ്യവിഷയങ്ങൾ ഒട്ടുവളരെയുണ്ടു്. ദേവതാരാധന, നിർവ്വികല്പസമാധിസിദ്ധി മുതലായവയാണു് പ്രയോജനം.

4. അർത്ഥശാസ്ത്രത്തിനു് അനേകം പിരിവുകളുണ്ടു്. അവ നീതിശാസ്ത്രം, അശ്വശാസ്ത്രം, ശില്പശാസ്ത്രം, സൂപകാരശാസ്ത്രം, അറുപത്തിനാലു കലാശാസ്ത്രങ്ങൾ എന്നിവയാണു്. ഓരോന്നിന്റേയും പ്രണേ

താക്കൾ മുനിമാർതന്നെ. ഇവയുടെ പ്രയോജനങ്ങൾ സുപ്രസിദ്ധമാണല്ലോ.

'ത്രയീ' എന്നതുകൊണ്ട് ഈ പതിനെട്ടു വിദ്യകളെയും ഗ്രഹിക്കണം. അല്ലെങ്കിൽ അവ്യാപ്തിദോഷം വരും.

iii 4. (a) സാംഖ്യശാസ്ത്രം:— സാംഖ്യാദിശാസ്ത്രങ്ങൾക്കു ധർമ്മശാസ്ത്രത്തിൽ അന്തർഭാവം പറഞ്ഞുവല്ലോ. അവയുടേയും സ്വരൂപം അല്പം വിവരിക്കാം. സാംഖ്യശാസ്ത്രത്തിന്റെ കർത്താവ് കപിലമഹർഷിയാകുന്നു. "അഥ ത്രിവിധദുഃഖാത്യന്തനിവൃത്തിരത്യന്തപുരുഷാർത്ഥഃ" എന്നതുടങ്ങുന്ന ഈ ശാസ്ത്രം ആറദ്ധ്യായങ്ങളിൽ അവസാനിക്കുന്നു. 1. വിഷയങ്ങൾ 2. പ്രധാന (പ്രകൃതി) കാര്യങ്ങൾ: 3. വിഷയവൈരാഗ്യം; 4. വിരക്തന്മാരായ പിംഗലൻ, കുരവൻ മുതലായവരുടെ കഥ: 5. പൂർവപക്ഷനിർണ്ണയം; 6. സസർവാർത്ഥസംക്ഷേപം ഇവയാണ് ഓരോന്നിലേയും പ്രതിപാദ്യവിഷയം. ഈ ശാസ്ത്രത്തിന്റെ പ്രയോജനം പ്രകൃതി പുരുഷവിവേകമാകുന്നു.

(b) യോഗശാസ്ത്രം:—നാലുപാദങ്ങളടങ്ങിയ യോഗശാസ്ത്രം ശ്രീപതഞ്ജലിമഹർഷിയാൽ നിർമ്മിക്കപ്പെട്ടിരിക്കുന്നു. ഒന്നാംപാദത്തിൽ ചിത്തവൃത്തിനിരോധമെന്ന സമാധിയും, അതിന്റെ കാരണമായ അഭ്യാസവൈരാഗ്യങ്ങളുമാണ് പ്രതിപാദ്യവിഷയം. വിക്ഷേപാശ്രയമായ മനസ്സിന് സമാധി സമ്പാദിക്കുന്നതിനുള്ള യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ അഷ്ടാംഗങ്ങളെ രണ്ടാംപാദത്തിൽ നിരൂപണം ചെയ്തിരിക്കുന്നു. മൂന്നിൽ യോഗ വിഭൂതികളും, നാലിൽ കൈവല്യവും, ഇതര

പ്രത്യയങ്ങളെ തടഞ്ഞ് നിദിധ്യാസനം സമ്പാദിക്കുകയാണ് ഈ ശാസ്ത്രത്തിന്റെ പ്രയോജനം.

(c) പാശുപതശാസ്ത്രം:— പശുപതിമതമായ പാശുപതശാസ്ത്രം പശുപാശവിമോക്ഷണത്തിനായി പശുപതിയാൽ നിർമ്മിക്കപ്പെട്ടതാകുന്നു. "അഥാതഃ പാശുപതം യോഗവിധിം വ്യാഖ്യാസ്യാമഃ" എന്ന് പ്രാരംഭം, കാര്യം, കാരണം, യോഗം, വിധി, ദുഃഖാന്തം എന്ന് അഞ്ചധ്യായങ്ങളാണ് ഇതിലുള്ളത്.

1. കാര്യരൂപമായ ജീവൻ പശുവാകുന്നു. 2. കാരണം പതിയായ ഈശ്വരനാണ്. 3. യോഗമെന്നാൽ ഈ പശുപതിയിൽ ചിത്തത്തെ സമാധാനം ചെയ്ക. 4. വിധി, ഭസ്മത്രിഷവണം, സ്നാനം മുതലായവ. ഇപ്രകാരം അധ്യായാർത്ഥത്തെ സംഗ്രഹിക്കാം. ഈ മതത്തിൽ ദുഃഖാന്തം എന്നാണ് മോക്ഷത്തിന്റെ പേർ. ഇതുതന്നെ പ്രയോജനവും.

(b) പഞ്ചരാത്രം:— നാരദാദീരിതമായ പഞ്ചരാത്രം വൈഷ്ണവമതത്തെ പ്രതിപാദിക്കുന്നു. വാസുദേവൻ സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ ഈ നാലു പദാർത്ഥങ്ങൾ ഇതിൽ നിരൂപണം ചെയ്യപ്പെട്ടിരിക്കുന്നു. വാസുദേവൻ സർവകാരണഭൂതനായ പരമേശ്വരനും, അംശഭൂതനായ സങ്കർഷണൻ ജീവനും, തദുത്പന്നമായ മനസ്സ് പ്രദ്യുമ്നനും തൽസംഭൂതമായ അഹങ്കാരം അനിരുദ്ധനുമാണെന്നുള്ള സമർത്ഥനമാണ് വിഷയം. എല്ലാം വാസുദേവാംശഭൂതമാകയാൽ ഭേദവർജിതമാകയാൽ — ഭഗവാനെ മനോവാക്കായവൃത്തികളെക്കൊണ്ട് ആരാ

ധിച്ചു കൃതകൃത്യനായിത്തീരണമെന്ന് ഈ ശാസ്ത്രം അനുശാസിക്കുന്നു.

പ്രസ്ഥാനഭേദങ്ങളുടെ സ്വരൂപം ഇത്രയുംകൊണ്ട് പ്രതിപാദിച്ചുകഴിഞ്ഞു. സംക്ഷേപേണ ഇവയെ ആരംഭവാദം, പരിണാമവാദം, വിവർത്തവാദം എന്ന് മൂന്നായി വിഭജിക്കാം. ഇവയിൽ മീമാംസകന്മാരും താർക്കികന്മാരും ആരംഭവാദികളാണ്. കാര്യസാമാന്യം (ജന്യദ്രവ്യങ്ങൾ) അസദ്രൂപംതന്നെയാണെന്നാണ് ഇവരുടെ മതം. പൃഥിവീജലതേജോവായുപരമാണുക്കൾ ഒന്നുചേർന്നു ദ്വ്യണുകാദിക്രമേണ ബ്രഹ്മാണ്ഡംവരെയുള്ള ജഗത്തുണ്ടാകുന്നുവെന്ന് ഇവർ സ്ഥാപിക്കുന്നു. സാംഖ്യന്മാർ കാര്യം സൂക്ഷ്മരൂപേണ മുമ്പുണ്ടായിരുന്നതുതന്നെ കാരണവ്യാപാരംകൊണ്ട് അഭിവ്യക്തമായിത്തീരുകമാത്രമേ ചെയ്യുന്നുള്ളുവെന്നും ത്രിഗുണാത്മികയായ പ്രകൃതിതന്നെ ജഗദാകാരമായിട്ട് പരിണമിക്കയാണെന്നും സിദ്ധാന്തിക്കുന്നു. യോഗപാശുപതപാതഞ്ജലമതങ്ങളും ഇതോടു യോജിക്കുന്നു. വൈഷ്ണവന്മാർ ബ്രഹ്മത്തിന്റെ പരിണാമമാണ് ജഗത്തു് എന്നു വിശ്വസിക്കുന്നു. ഇവരെല്ലാം പരിണാമവാദികളാണ്. സ്വപ്രകാശവും, പരമാനന്ദാത്മകവുമായ ബ്രഹ്മത്തിനുമാത്രമേ സത്വം (അസ്തിത്വം) ഉള്ളുവെന്നും, ഈ ബ്രഹ്മം സ്വമായയാവശാൽ ജഗദാകാരേണ ഭാസിക്കുന്നതു് മിഥ്യയാണെന്നുമുള്ള മൂന്നാമത്തെ വിവർത്തവാദമാണ് ബ്രഹ്മവാദികളാൽ അഭ്യുപഗതമായിട്ടുള്ളതു്. എല്ലാ പ്രസ്ഥാനഭേദങ്ങളും, ഈ അന്തിമപക്ഷത്തിൽ വിശ്രാന്തങ്ങളാണെന്നും, എല്ലാററിന്റെയും പരമതാത്പര്യഭൂതമായിട്ടുള്ളതു് അദ്വിതീയമായ ബ്രഹ്മംതന്നെയാണെ

ന്നും അറിയണം. പ്രസ്ഥാനങ്ങൾ പരസ്പരവിരുദ്ധാർത്ഥബോധകങ്ങളല്ല. അങ്ങനെയാണെങ്കിൽ ഇവയുടെ കർത്താക്കളായ മുനിമാർ ഭ്രമത്തിന് വശംവദന്മാരാണെന്നുവരണം. സർവജ്ഞന്മാരായ മുനിമാരിൽ ഇതു സംഭവിക്കുന്നതല്ലല്ലോ. ബാഹ്യവിഷയനിരതന്മാരായവർക്ക് പെട്ടെന്നു പരമപുരുഷാർത്ഥത്തിൽ പ്രവേശമുണ്ടാവുകയില്ലെന്നു കാണുകയാൽ, അവർ നാസ്തികന്മാരായിത്തീരരുതെന്നു വിചാരിച്ച് ഓരോ പ്രകാരഭേദങ്ങൾ കാണിച്ചിരിക്കമാത്രമാണ് ഇവർ ചെയ്തിട്ടുള്ളത്. ഇങ്ങനെയുള്ള മുനിമാരുടെ താത്പര്യമറിയാതെ, വേദവിരുദ്ധമായ അർത്ഥത്തിലും, ഇവക്കു താത്പര്യമുണ്ടെന്നു കരുതുന്നവരാണ് സ്വസ്വമതം ഇതരമതാപേക്ഷയാ ശ്രേഷ്ഠമാണെന്നും, അതുതന്നെ സകലരും പരിഗ്രഹിക്കയും ശേഷമെല്ലാം വെടിയുകയും ചെയ്യണമെന്നും ശഠിക്കുന്നത്.

ഇതി സർവമനവദ്യം.

ശുഭം.

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഈശാവാസ്യോപനിഷത്ത് | — | 5-00 |
| കേനോപനിഷത്ത് | — | 15-00 |
| കാഠകോപനിഷത്ത് | — | 30-00 |
| പ്രശ്നോപനിഷത്ത് | — | 25-00 |
| മുണ്ഡകോപനിഷത്ത് | — | 20-00 |
| മാണ്ഡൂക്യോപനിഷത്ത് | — | 35-00 |
| തൈത്തിരീയോപനിഷത്ത് | — | 30-00 |
| ഐതരേയോപനിഷത്ത് | — | 12-00 |
| ഭഗവദ്ഗീത | — | 5-00 |
| തത്ത്വബോധം | — | 8-00 |
| ഞാനാര്? | — | 10-00 |
| വിഗ്രഹാരാധന | — | 10-00 |
| ശ്യാമളാദണ്ഡകം | — | 6-00 |
| പ്രസ്ഥാനഭേദം | — | 10-00 |
| അഷ്ടാവക്രഗീതാ | — | 6-00 |
| ദത്താത്രേയാവധൂതഗീത | — | 4-00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | — | 5-00 |
| ശിവസഹസ്രനാമം | — | 5-00 |
| How To Be Happy (?) | — | 5-00 |
| അദ്ധ്യാത്മ രാമായണം | — | 50-00 |
| ശ്രീമദ് ഭഗവദ്ഗീത (ശാങ്കരഭാഷ്യസഹിതം) | — | 140-00 |
| ദേവീസ്തോത്രരത്നത്രയം | — | 20-00 |
| വിഷ്ണുസഹസ്രനാമം | — | 10-00 |
| നിത്യകർമ്മചന്ദ്രിക | — | 10-00 |
| ശിവമഹിമ്നഃ സ്തോത്രം | — | 8-00 |
| ശ്രീഹരിഹരപുത്ര സഹസ്രനാമസ്തോത്രം | — | 7-00 |

സദാനന്ദ പ്രസ്സ്. (Regd)

V. P. P. അയക്കുന്നതല്ല.

കമ്മീഷൻവ്യവസ്ഥയിൽ പുസ്തകം വിതരണംചെയ്യും.